# ആചാര്യ എം. ആർ. രാജേഷ്

ആയിരക്കണക്കിനാളുകളെ വേദങ്ങളും വൈദിക ആചരണങ്ങളും പഠിപ്പിച്ച ആചാര്യ എം.ആർ. രാജേഷ് കാശ്യപ വേദ റിസർച്ച് ഫൗണ്ടേഷൻ സ്ഥാപകനാണ്. കർണാടകത്തിലെ പ്രസിദ്ധമായ വേദവിദ്യാപീഠമായ ഓം ശാന്തിധാം ഗുരുകുലം വേദാചാര്യ ബിരുദം നൽകി ആദരിച്ച ഏക കേരളീയനാണ്. കെ. മീരയാണ് ഭാര്യ. മക്കൾ വേദ ലക്ഷ്മി, വിദ്യാലക്ഷ്മി

# ആമുഖം

**ലോ**കത്ത് ഏറ്റവും അധികം ആളുകൾ ആശയവിനിമയം ചെയ്യാൻ ഉപയോഗിക്കുന്ന ഭാഷ എന്ന ബഹുമതി നാളെ ഇംഗ്ലീഷിനു മാത്രമായിരിക്കും സ്വന്തം. നൂറുകണക്കിനു പ്രാദേശിക ഭാഷകളാണ് ദിവസംപ്രതി മരിച്ചുകൊണ്ടിരിക്കുന്നത്, അങ്ങനെ മരിച്ച പല ഭാഷകളുടെയും സ്ഥാനം ഏറ്റെടുക്കുന്നതും ആംഗലേയ ഭാഷ തന്നെ. ഭാരതീയർക്ക് ആംഗല ഭാഷയോട് വിവിധ വികാരങ്ങളാണ് ഉള്ളത്. ഭാഷയോട് ആദരവുണ്ട്, ഭയമുണ്ട്, ഇഷ്ടമുണ്ട്, വിധേയത്വവുമുപണ്ട്. 200 വർഷക്കാലത്തെ വൈദേശിക ഭരണം നമ്മെ മാനസിക അടിമത്തത്തിലേക്ക് നയിച്ചിട്ടുണ്ട്. ആ അടിമത്തവും ആംഗലഭാഷയോടുള്ള വിധേയത്വത്തിന് കാരണമാണ്. ഇന്ന് സ്ഥിതി അതുമാത്രമല്ല, പഠനം എന്നത് വിദ്യാഭ്യാസമല്ലാതായിത്തീരുകയും പകരം ജോലി നേടുവാനുള്ള എന്തോ ക്രിയാകലാപമായിത്തീർന്നതോടെ ഇംഗ്ലീഷ് പഠനം ഒഴിച്ചുകൂടാനാവാത്ത ഒന്നായിത്തീർന്നിട്ടുണ്ട്.

എന്നാൽ ഈ ഭാഷയ്ക്ക് നമ്മുടെ സംസ്കൃതിയമായോ സംസ്ക്കാരവുമായോ ഏതെങ്കിലും ബന്ധമുണ്ടോ എന്ന കാര്യം പലർക്കുമറിയില്ല. സംസ്കൃതം എന്ന വൈദിക ഭാഷയും ആംഗലേയവും തമ്മിലുള്ള ബന്ധം യൂറോപ്യന്മാരെ അത്ഭുതപരതന്ത്രരാക്കിയിട്ടുണ്ട്. സംസ്

കൃതത്തിന്റെ മഹത്വം തങ്ങളുടെ ഭാഷയ്ക്ക് കിട്ടാൻ കൂടി വേണ്ടി അവർ ബുദ്ധിപൂർവ്വം ഒരു വാദം ഉന്നയിച്ചു-സംസ്കൃതവും ഇംഗ്ലീഷും ഇൻഡോ യൂറോപ്യൻ ഭാഷാ ഗോത്രത്തിൽപ്പെടുന്ന ഭാഷകളാണ് എന്ന്.

ഇവിടെ ഭാഷകളുടെ സാമ്യവും സംസ്കാരങ്ങളുടെ സാമ്യവും എടുത്ത് അവതരിപ്പിച്ച് ഇംഗ്ലീഷിന്റെ വൈദിക പാരമ്പര്യത്തെ പരിചയപ്പെടുത്തുകയാണ്. ഈ വിഷയം ഗൗരവതരമായി പഠിക്കാനുള്ള പ്രേരണ ചിലരിലെങ്കിലും സൃഷ്ടിക്കാൻ കഴിഞ്ഞാൽ ഈ എളിയ ശ്രമം വിജയിച്ചതായി ഞാൻ കരുതും.




▲ बृहत्स्थान् (ബൃഹത്സ്ഥാൻ)

ഈ ലേഖകൻ സർവ്വകലാശാലയിൽ ഇംഗ്ലീഷുഭാഷ ഐച്ഛികകവിഷയമായെടുത്ത് പഠിക്കുന്നകാലം. ഉപാംഗമായി ബ്രിട്ടിന്റെ ചരിത്രവും പഠിക്കേണ്ടതുണ്ടായിരുന്നു. ഒരു സാർവ്വഭൗമ ചക്രവർത്തിയേക്കുറിച്ചും ഇതരരാജ്യങ്ങളുടെ വൈദിക പാരമ്പര്യത്തെക്കുറിച്ചും മറ്റുള്ളവരുമായി സംവാദം നടത്തേണ്ട പല സന്ദർഭങ്ങളും അന്നുണ്ടായിരുന്നു. ബ്രിട്ടീഷ്ചരിത്രം പഠിപ്പിക്കുന്ന അദ്ധ്യാപികയും ഈ തുറന്നചർച്ചയിൽ പങ്കുകൊള്ളുമായിരുന്നു. ആയിടയ്ക്ക് ഒരുദിവസം, ഇംഗ്ലീഷുകാർക്കിടയിൽ ഹൈന്ദവരുടേതുമാത്രമായ ചില ആചാരവിചാരങ്ങളുണ്ടെന്നും, രാജേഷിനെപ്പോലെയുള്ളവർക്ക് വേണമെങ്കിൽ ഇംഗ്ലീഷുകാരും വൈദികരാണെന്ന് വാദിക്കാമെന്നും ഒട്ടൊക്കെ പരിഹാസത്തോടെ അവർ പറഞ്ഞു. തങ്ങൾ ആര്യവംശജരാണെന്ന് ആംഗലേയർ തന്നെ പറയുന്നുണ്ടല്ലോ എന്നു പറഞ്ഞ് അന്നു ഞാൻ തടിതപ്പി. അന്നുമുതൽ ഞാൻ ഈ ചരിത്രത്തെക്കുറിച്ച് ആഴത്തിൽ പഠിക്കണമെന്നും കരുതി. ഈ ലോകംമുഴുവൻ ആര്യവല്ക്കരിക്കുക എന്ന വൈദിക ഋഷിയുടെ സ്വപ്നം സഫലമാകാതെപോയെന്ന് വിശ്വസിക്കുക പ്രയാസം. ആര്യവല്ക്കരിക്കുക എന്നാൽ സംസ്ക്കരിക്കുക എന്നർത്ഥം. ഈ അർത്ഥത്തിൽ ഇംഗ്ലീഷ് സംസ്ക്കാരത്തിന് വൈദിക സംസ്ക്കാരവുമായി ബന്ധ



▲ പ്രൊഫ. എഡ്വേർഡ് അൻവിൽ

മുണ്ടോയെന്ന് അന്വേഷിക്കണം.

ഇംഗ്ലീഷ് സാഹിത്യവും ഭാഷയും സംസ്കാരവും അതിന്റെ ആദ്യകിരണങ്ങൾ ചൊരിഞ്ഞപ്പോൾ തീർത്തും അവ ആര്യമായിരുന്നു. Oxford Dictionary വെറുതെ ഒന്നു മറിച്ചുനോക്കൂ. അവിടെ നൂറുകണക്കിന് പദങ്ങൾ സംസ്കൃതസാധർമ്മ്യവും വഹിച്ച് കിടക്കുന്നത് കാണാം. പദങ്ങൾ മാത്രമല്ല, സ്ഥലനാമങ്ങൾ, വ്യക്തിനാമങ്ങൾ, സമ്പ്രദായങ്ങൾ, ആചാരവിചാരങ്ങൾ, വിദ്യാഭ്യാസരീതികൾ ഇവയിലെല്ലാം പ്രാചീന ആംഗലേയർക്ക് ഭാരതീയരുമായി അന്യാദൃശമായ സാദൃശ്യം ഉണ്ടായിരുന്നു. ഇന്നും അവയിൽ ചിലവ അവിടെ നിലനില്ക്കുന്നുമുണ്ടെന്ന് അല്പമൊന്നു പഠിച്ചാൽ മനസ്സിലാക്കാവുന്നതേയുള്ളു. ഈ സാദൃശ്യങ്ങൾ കേവലം യാദൃച്ഛികം മാത്രമാണെന്ന് കരുതാൻ ഒരു ചരിത്രകാരനും സാധ്യമല്ല. ഭാഷാവ്യുൽപത്തിവിജ്ഞാനികളും, ഭാഷാശാസ്ത്രജ്ഞരും, നിഘണ്ടുകാരന്മാരും ഇംഗ്ലീഷ് പദങ്ങളുടെ ധാതുനിഷ്പത്തിയറിയാൻ ലാറ്റിനിലും ഗ്രീക്കിലും കിണഞ്ഞുതപ്പുകയാണ്. ഗ്രീക്കുകാർ ഒരിക്കലും ഇംഗ്ലണ്ട് വാണിട്ടില്ല. സാംസ്കാരികമായ പുലബന്ധംപോലും ഇരുരാജ്യങ്ങളും തമ്മിലില്ല. എന്നിട്ടും അവർ ഗ്രീക്കുഭാഷയിൽ തങ്ങളുടെ ഭാഷയുടെ ഉല്പത്തി കാണാൻ ശ്രമിക്കുന്നു.

എന്നാൽ സംസ്കൃതവും ഇംഗ്ലീഷും തമ്മിലുള്ള സാദൃശ്യത്തിന് ചില ഉദാഹരണങ്ങൾ കാണുക.

| സംസ്കൃതം | | ഇംഗ്ലീഷ് |
|---|---|---|
| പിതൃ | - | ഫാദർ |
| മാതൃ | - | മദർ |
| ഭ്രാതൃ | - | ബ്രദർ |
| സ്വസൃ | - | സിസ്റ്റർ |
| ദുഹിതർ | - | ഡോട്ടർ |
| സൂനു | - | സൺ |
| വിധവാ | - | വിഡോ |
| വിധുരഃ | - | വിഡോവർ |
| ഉക്ഷാ | - | ഓക്സ് |
| ഗൗ | - | കൗ |
| അന്തർ | - | അണ്ടർ |
| യൂയമ് | - | യു |
| വയമ് | - | വി |
| മാധ്യമ് | - | മീഡിയം |
| പ്രചാരക് | - | പ്രീച്ചർ |
| മാനവഃ | - | മാൻ |
| ദ്വാർ | - | ഡോർ |
| സുപരഃ | - | സൂപ്പർ |

| | | |
|---|---|---|
| ജൂഷഃ | - | ജ്യൂസ് |
| മൂഷഃ | - | മൗസ് |
| സന്ത് | - | സെയിന്റ് |
| സർപ്പഃ | - | സർപ്പന്റ് |
| പഥ | - | പാഥ് |
| ക്രൂരഃ | - | ക്രുവൽ |
| അപരഃ | - | അപ്പർ |

ഇനിയും ധാരാളം പദങ്ങളുണ്ട്. അവ വഴിയേ എഴുതുന്നു.

സംസ്കൃതസമ്പർക്കമില്ലെങ്കിൽ ഈ സാദൃശ്യം ഒരിക്കലും സംഭവിക്കയില്ല. ഇതിന്നർത്ഥം ഇംഗ്ലീഷുകാർക്ക് വൈദികരുമായി ബന്ധമുണ്ടായിരുന്നുവെന്നാണ്. വാസ്തവത്തിൽ ഹമിൽട്ടന്റെ ശിഷ്യനായ ഫ്രെയിഡ് ഷ്ളീഗൽ പറഞ്ഞ "Sanskrit is the mother of all language" എന്നത് ഭാഷാശാസ്ത്രജ്ഞരായ ബ്ലൂംഫിൽഡ്, അഡ്ലങ്, W C. ടൈലർ തുടങ്ങി മേക്സ്മൂലർ വരെ യൂറോപ്യൻ ഭാഷകളുടെ സംസ്കൃതമൂലം തത്ത്വത്തിൽ അംഗീകരിച്ചവരാണ്. ബാരൺ ക്യൂവിയർ എന്ന പ്രശസ്ത ഭാഷാശാസ്ത്രജ്ഞൻ പറഞ്ഞത് കാണുക – 'Sanskrit is the most regular language known and especially remarkable as containing the roots of the various languages of European and the Greek, Latin, German and Slavonic."

Baron Cuvier in "Lectures on the natural Science."

**ഇംഗ്ലീഷ് സാഹിത്യവും ഭാഷയും സംസ്കാരവും അതിന്റെ ആദ്യകിരണങ്ങൾ ചൊരിഞ്ഞപ്പോൾ തീർത്തും അവ ആര്യമായിരുന്നു. Oxford Dictionary വെറുതെ ഒന്നു മറിച്ചുനോക്കൂ. അവിടെ നൂറുകണക്കിന് പദങ്ങൾ സംസ്കൃതസാധർമ്മ്യവും വഹിച്ച് കിടക്കുന്നത് കാണാം.**

ഒരു പക്ഷേ ഞാനിതെഴുതുമ്പോൾ ഒരു കൂട്ടർ എന്നെ ഫാസിസ്റ്റെന്നും, സവർണ്ണമേധാവികളുടെ പാദസേവകനെന്നും ഹൈന്ദവ മതമൗലികവാദിയെന്നും മറ്റുമുള്ള അനേകം ബിരുദങ്ങൾ കൊണ്ട് അഭിഷേകം ചെയ്തേക്കാം. എന്നാൽ ഈ സത്യം തുറന്നു പറഞ്ഞ കാറൽമാർക്സിനെ ആരും അധിക്ഷേപിക്കാത്തത് വ്യക്തിപൂജ ഒന്നുകൊണ്ടുമാത്രമാണ്. അദ്ദേഹം എഴുതിയത് അത്ഭുതത്തോടെ മാത്രമേ വായിക്കാൻ കഴിയൂ- 'നമ്മുടെ (യൂറോപ്യരുടെ) ഭാഷകളുടേയും, മതങ്ങളുടേയും സ്രോതസ്സ് അവരുടെ രാജ്യമാണ്. അവരിൽപ്പെട്ട ജാട്ടുകൾ പ്രാചീന ജർമ്മൻകാരേയും, ബ്രാഹ്മണർ പ്രാചീനയവനരേയും പ്രതിനിധീകരിക്കും.' (Marx Engles Selected works Vol. 3 P. 158)

*(പ്രോഗ്രസ്സ് പബ്ലിഷേഴ്സ്, മോസ്കോ)*

മാർക്സ് വരെ ഉച്ചൈസ്തരം ഉദ്ഘോഷിച്ച സത്യങ്ങൾ പരിശോധിക്കുമ്പോൾ പ്രാചീന ഇംഗ്ലീഷുകാർക്കുണ്ടായിരുന്ന ഭാരതീയ ബന്ധത്തെക്കുറിച്ച് പഠിക്കേണ്ടത് അത്യന്താപേക്ഷിതമാണെന്നുവരുന്നു. പ്രാചീനകാലത്ത് ഇംഗ്ലണ്ടിൽ ആഗ്ലോ-സാക്സൺ, റോമൻ, നോർമൻ തുടങ്ങിയ വിദേശിയരെല്ലാം വരുന്നതിന് വളരെവളരെ മുൻ



പ് കെൽട്ട് (celt) എന്നൊരു വംശജർ അവിടം വസിച്ചിരുന്നു. ആധുനിക ചരിത്രകാരന്മാരുടെ അഭിപ്രായപ്രകാരം ഏതാണ്ട് 15000 വർഷങ്ങൾക്ക് മുൻപാണത്. ഈ വർഗ്ഗക്കാരുടെ ധർമ്മാചാര്യന്മാരെ ഡ്രൂയിഡുകൾ എന്നായിരുന്നു വിളിച്ചിരുന്നത്. ഇംഗ്ലണ്ടിലെ ആചാരവിചാരങ്ങൾ യഥാവിധി നിഷ്കർഷിച്ച് പരിപാലിക്കുന്നതിന് ഡ്രൂയിഡുകൾ നേതൃത്വം നല്കി. ഇവിടുത്തെ ബ്രാഹ്മണരെപ്പോലെ. ഇവരുടെ സർവ്വ ആചാരങ്ങളും ഭാരതീയ ബ്രാഹ്മണരുടെ ഒരു പകർത്തൽ മാത്രമാണ്. മതം, ആചാരാനുഷ്ഠാനങ്ങൾ, സംഘടന തുടങ്ങിയ ഒട്ടേറെ കാര്യങ്ങളിൽ ഇവർ തമ്മിൽ ഭേദമേ ഇല്ലെന്നുപറയാം. ഇവരുടെ ആചാരങ്ങൾ ഒന്നൊന്നായി അപഗ്രഥിക്കുമ്പോൾ പ്രാചീന ആര്യന്മാരായിരുന്നു ഈ ഡ്രൂയിഡുകളെന്നുകാണാം. ദാർശനികവും ആചാരവിചാരപരവുമായ സമ്പ്രദായങ്ങളെക്കുറിച്ച് പരിശോധിക്കാം.

'ഡ്രൂയിഡുകളുടെ വിശ്വാസപ്രകാരം ആത്മാവ് അമരമാണ്. ജീവാത്മാക്കൾ കർമ്മസാമർത്ഥ്യംകൊണ്ട് വിഭിന്നയോനികളിൽച്ചെന്ന് ജനിക്കുന്നു. റോമക്കാർ പറയുംപോലെ ആത്മാവിന്റെ അമരതയിൽ വിശ്വസിച്ച ഡ്രൂയി

ഡുകൾക്ക് മരണത്തോടു പോലും ഭയമുണ്ടായിരുന്നില്ല'[1] യെന്ന് ഒരു പ്രശസ്തചരിത്രകാരൻ എഴുതുന്നു. ഇതേ വസ്തുത സ്മൃതികാരനായ മനുവും സവിസ്തരം എഴുതുന്നത് കാണുക.

'സാത്വികകർമ്മം ചെയ്യുന്നവർ ദൈവീകയോനിയും, രാജസിക കർമ്മങ്ങൾ ചെയ്യുന്നവർ മാനുഷികവും, താമസികമായ ആചരണങ്ങളനുഷ്ഠിക്കുന്നവർ പൈശാചികവും ആയ ജന്മമെടുക്കുന്നു'.[2]

സയോസോറസ് സൈക്യൂലസ് ഡ്രൂയിഡുകളുടെ ആത്മാമരതയിലുള്ള വിശ്വാസവും ആത്മാവ് ജനിമൃതികൾക്കും അപ്പുറത്തുമുള്ളതാണെന്നും പ്രസ്താവിക്കുന്നുവെന്ന് പ്രശസ്ത ചരിത്രപണ്ഡിതനായ പ്രൊഫ: എഡ്വേർഡ് അൻവിൽ (Prof: Edward Anwyll) എഴുതുന്നു.[3] ഇതേ കാര്യമാണല്ലോ 'നഹന്യതേ ഹന്യമാനേ ശരീരേ' എന്ന് കഠോപനിഷത്ത് (2/18) പാടിയത്. 'ആത്മാവ് അമരമത്രെ അത് ജനിക്കുന്നില്ല, മരിക്കുന്നുമില്ല.' വീണ്ടും ആഴത്തിൽ പരിശോധിച്ചാൽ ഈ ഡ്രൂയിഡുകൾ ജഗത്തിന്റേയും ആത്മാവിന്റേയും ഈശ്വരന്റേയും സനാതനത്വത്തിൽ വിശ്വസിച്ചവരായിരുന്നുവെന്നു കാണാം. ഇത് സെമിറ്റിക് ചിന്താഗതികൾക്കെല്ലാം തീർത്തും വിരുദ്ധവുമാണെന്ന് മനസ്സിലാകുമ്പോൾ സ്വാഭാവികമായും ഡ്രൂയിഡുകളുടെ വൈദിക പാരമ്പര്യം സ്പഷ്ടമാകുന്നു. പ്രൊഫ: അൽവിൽ

---

1 Historians History of the world, Vol. XViii

2. ദേവത്വം സാത്വികായാന്തി മനുഷ്യത്വം ച രാജസാഃ
തിര്യക്ത്വം താമസാ നിത്യമിത്യേഷാ വിവിധാഗതിഃ (മനു. 12.40)

3 Celtic Religion by Prof: Edward Anwyll.

തുടർന്നെഴുതുന്നു –'നമ്മുടെ ദേശത്തിലെ പ്രാചീന ഡ്രൂയിഡുകൾ ആത്മാവും ഈ പ്രപഞ്ചവും ഒരേസമയം അമരമാണെന്ന സിദ്ധാന്തക്കാരായിരുന്നുവെന്ന് സ്ട്രാബോ (Strabo) പറയുന്നു. ഈ ലോകത്തിൽ മുഴുവൻ അഗ്നിയും ജലവും നിറഞ്ഞിരിക്കുന്നുവെന്ന്കൂടി അവർ വിശ്വസിച്ചു.' (Prof: E Anwyll's Celtic Religion)

വൈദികഗ്രന്ഥങ്ങൾ പഠിച്ചുനോക്കിയാൽ ഈ വിശ്വാസങ്ങളെല്ലാം തീർത്തും വൈദികമാണെന്ന് കാണാം. 'നായം ഹന്തി ന ഹന്യതേ'. കഠോപനിഷത്ത് 2/19, ആത്മാവ് ഹനിക്കുകയോ ഹനിയ്ക്കപ്പെടുകയോ ചെയ്യുന്നില്ല. ഇവിടം മുഴുവൻ ജലമാണെന്ന അർത്ഥത്തിൽ ഋഗ്വേദത്തിൽ 'അപ്രാകതം സലിലം സർവ്വമാ ഇദമ്' ഋക് 10/129/3 പറയുന്നുണ്ട്. ഇതു മാത്രമല്ല, അഗ്നിയും സർവ്വവ്യാപിയായിരിക്കുന്നുവെന്ന് കഠോപനിഷത്തിൽ നിന്ന് നമുക്ക് പഠിക്കാം. നോക്കുക–

"അഗ്നിർയ്യഥൈകോ ഭുവനം പ്രവിഷ്ടോ." ഏതുപ്രകാരമാണോ അഗ്നി സമ്പൂർണ്ണവിശ്വത്തിൽ വ്യാപ്തമായിരിക്കുന്നത് 'കഠോപനിഷത്ത് 519. അഗ്നി' ഈശ്വരവാചിയാണ്. ഇംഗ്ലണ്ടിൽ അഗ്നിയെ ആരാധിച്ചിരുന്നു. ഈ തെളിവുകൾ മാനിക്കുന്നത് ഇംഗ്ലണ്ടിന്റെ പ്രാചീന വൈദിക പാരമ്പര്യമാണ്. വൈദികസമ്പ്രദായങ്ങളുടെ ഈ സാധർമ്മ്യം ഇവിടെ അവസാനിക്കുന്നില്ല. ഇംഗ്ലണ്ടിൽ പ്രചലിതമായ എല്ലാ ആചാരവിശ്വാസങ്ങളും തീർത്തും വൈദികമായിരുന്നു. നോക്കുക–

ഡ്രൂയിഡുകളുടെ അഭിമതപ്രകാരം മതോദ്ദേശ്യം തികച്ചും വൈയക്തികമായ ആചാരാനുക്രമങ്ങളുടെ പരിഷ്

**‘നമ്മുടെ (യൂറോപ്യരുടെ) ഭാഷകളുടേയും, മതങ്ങളുടേയും സ്രോതസ്സ് അവരുടെ രാജ്യമാണ്. അവരിൽപ്പെട്ട ജാട്ടുകൾ പ്രാചീന ജർമ്മൻകാരേയും, ബ്രാഹ്മണർ പ്രാചീനയവനരേയും പ്രതിനിധീകരിക്കും.’** (Marx Engles Selected works Vol. 3 P. 158)

കരണവും, ശാന്തിപ്രചാരവും, പരോപകാരവും തീർത്തും നല്ലകാര്യങ്ങൾക്കുവേണ്ടിയുള്ള ഉത്സാഹത്തിനുവേണ്ടിയത്രെ. ഡ്രൂയിഡുകളെ സംബന്ധിച്ചിടത്തോളം മനുഷ്യന്റെ ജീവിതപൂരണത്തിനുള്ള കാര്യങ്ങൾ മൂന്നാണ്.

1. ഈശ്വരനിലുള്ള അദമ്യമായ വിശ്വാസം. 2. സത്യാചരണം. 3. ധൈര്യം ഒരിക്കലും കൈവിടരുത്. ധാർമ്മിക ഔന്നത്യത്തിനു വേണ്ടിയുള്ള അടിസ്ഥാന വസ്തുതയത്രേ ധൈര്യം. - Historian's History of the world

വൈദികദർശനത്തിന്റെ കേവലമായ ഒരു പകർത്തൽ മാത്രമാണിതെന്ന് അല്പമൊന്നാലോചിച്ചാൽ ആർക്കുമറിയാം. യോഗദർശനത്തിൽ യമനിയമങ്ങളെക്കുറിച്ച് നിഷ്കർഷയുണ്ട്. ഇതാണ് ഡ്രൂയിഡുകൾ തങ്ങളുടെ ജീവിതത്തിൽ പകർത്തിയത്. ആത്മീയോന്നതിയ്ക്കുവേണ്ടി യമനിയമങ്ങൾ പാലിക്കേണ്ടതുണ്ട്. അഹിംസ, സത്യം, പരദ്രവ്യം അപഹരിക്കാതിരിക്കുക, ബ്രഹ്മചര്യം, അപരിഗ്രഹം ഇവ യമങ്ങളും, തപം, സ്വാധ്യായം, ഈശ്വരഭക്തി തുടങ്ങിയ നിയമങ്ങളുമാണെന്ന് യോഗദർശനം പറയുന്നു. സൂത്രങ്ങളിങ്ങനെ:-

**"അഹിംസാസത്യാസ്തേയ ബ്രഹ്മചര്യാ//
പരിഗ്രഹായമാഃ
ശൗചസന്തോഷതപഃ സ്വാധ്യായേശ്വര
പ്രണിധാനാനി നിയമാഃ "**

മനുസ്മൃതിയിൽ പറയുന്നത് ആയുസ്സിന്റെ മൂന്നാം ഭാഗം നഗരജീവിതത്തോട് വിടപറഞ്ഞ് വനത്തിൽ പോയി ഏകാന്തജീവിതത്തിൽ ജിതേന്ദ്രിയത്വം പാലിക്കേണ്ടതുണ്ട്. എന്നാണ്. വാനപ്രസ്ഥം ആചരിക്കണമെന്നർത്ഥം. ഡ്രൂയിഡുകൾ ഉന്നതാവസ്ഥയിലെത്തുമ്പോൾ നഗരത്തിൽ നിന്ന് ഏറെ ദൂരെ കാടുകളിൽ പോയി വിജനസ്ഥലങ്ങളായ ഗുഹകളിലും പർണ്ണകുടീരങ്ങളിലും താമസമാക്കുക പതിവായിരുന്നു. ഡ്രൂയിഡുകൾ എല്ലാ വിദ്യകളും ഗുപ്തമായി വച്ചിരുന്നു. അപാത്രങ്ങളിൽ അതൊരിക്കലും പകരപ്പെട്ടില്ല. പാത്രമറിഞ്ഞേ വിജ്ഞാനം പകരാവൂ എന്നത് തീർത്തും വൈദികമായ ഒരു സിദ്ധാന്തമാണ്. ഡ്രൂയിഡുകൾ കേവലം മതവിദ്യാഭ്യാസം മാത്രമായിരുന്നില്ല നടത്തിയിരുന്നത്. ലൗകികമായ ഒട്ടേറെ വിദ്യകളും, ജ്യോതിശ്ശാസ്ത്രം, ചികിത്സാ തുടങ്ങി ഒട്ടേറെ കാര്യങ്ങളിൽ


▲ ബാരോൺ ക്യൂവർ

ഇവർ പ്രവീണരായിരുന്നു. വേദങ്ങളിൽ പ്രതിപാദിച്ചിരിക്കുന്ന വിഷയങ്ങളാണ് ഇവയൊക്കെ. ഈ ഡ്രൂയിഡുകൾ നല്ല കവികളായിരുന്നു.

ഭാരതത്തിൽ ബ്രാഹ്മണരെപ്പോലെ, ഡ്രൂയിഡുകൾ സഭകൂടി കെൽട്ട് വംശജരുടെ ഇടയിലുള്ള വിവാദങ്ങൾക്ക് തീർപ്പുകല്പിക്കുമായിരുന്നു. കൂടാതെ, ഇവർ നക്ഷത്രങ്ങളുടേയും, ഭൂമിയുടേയും ഗതിവിഗതികളെക്കുറിച്ച് അത്യ അഗാധത്തിൽ ചിന്തിച്ചവരായിരുന്നു. പ്രത്യേകകാര്യങ്ങൾക്ക് മുഹൂർത്തം നോക്കുന്നത് ഹിന്ദുക്കളാണ്. ഈ ആചാരം പ്രാചീന ഇംഗ്ലീഷുകാർക്കിടയിലുണ്ടായിരുന്നു. ഡ്രൂയിഡുകൾ ഇരുപതു വയസ്സുവരെ ബ്രഹ്മചര്യപൂർവ്വം വിദ്യാർത്ഥികളെ പഠിപ്പിക്കുന്നു. ബ്രഹ്മചര്യം വിദ്യാഭ്യാസ ഭാഗമായി ആചരിക്കുന്നത് ഭാരതത്തിൽ മാത്രമായിരുന്നു. ഈ വിഷയത്തെക്കുറിച്ച് കൂടുതലായി പിന്നീട് പറയുന്നുണ്ട്.

വേദങ്ങളും, പ്രാചീന സംസ്കൃത പദ്യസാഹിത്യവും ഛന്ദസ്സിലാണ് രചിച്ചിട്ടുള്ളത്. വേദങ്ങൾക്ക് ഛന്ദസ്സെന്ന് പേരുപോലുമുണ്ട്. ഡ്രൂയിഡുകളാണ് കെൽട്ട് ജനതയുടെ കുഞ്ഞുങ്ങളെ പഠിപ്പിച്ചിരുന്നത്. വിദ്യാഭ്യാസത്തിനുള്ള ഗ്രന്ഥങ്ങളെല്ലാം ഛന്ദസ്സിലാണ് രചിച്ചിരുന്നത്. ഡ്രൂയിഡുകൾ ഈ കാര്യത്തിൽ ഏറെ താത്പര്യപ്പെട്ടിരുന്നു. അവർ ആമോദത്തോടുകൂടെ കുട്ടികളെ പഠിപ്പിച്ചു. അവർക്ക് ഇച്ഛാനുസരണം വേണ്ട ഭോജനം നല്കാൻ അച്ഛനമ്മമാർ തയ്യാറായിരുന്നു.' (Caltric Literature - E. Anwyll)

'ഏതെങ്കിലും ഡ്രൂയിഡു തന്റെ അധികാരം ദുർവിനിയോഗം ചെയ്താൽ അവന് ഭ്രഷ്ടുകല്പിക്കുമായിരു

ന്നു. ശിക്ഷിതരുടെ ശിഷ്ടജീവിതം അതികഠിനമായിരുന്നു. (Historians History of the world)

ധാർമ്മികകാര്യങ്ങളിൽ അപരാധം കാണിയ്ക്കുന്നതിന് ഭ്രഷ്ടുകല്പിക്കുന്നത് ഭാരതത്തിലും പതിവുള്ളതാണെന്ന് മനുസ്മൃതി തെളിവുതരുന്നു.

ഇവിടെ നല്കിയ തെളിവുകളിൽ നിന്ന് ഡ്രൂയിഡുകൾക്കും വൈദികർക്കും തമ്മിൽ ബന്ധമുണ്ടായിരുന്നുവെന്ന് തെളിയുന്നു. ഭാരതത്തിലെ പ്രാചീന ബ്രാഹ്മണർ ഏത് പ്രകാരം ഇതരർക്ക് മാർഗ്ഗദർശകരായോ അതേപ്രകാരം ഇവർ കെൽട്ടു ജനതയ്ക്ക് മാർഗ്ഗദീപമായി. ക്ഷത്രിയരിൽ നിന്ന് വ്യത്യസ്തരായി ഇംഗ്ലണ്ടിൽ കവിതയും ധർമ്മവും പ്രചരിപ്പിച്ച പുരോഹിതരും, അധ്യാപകരും ന്യായകർത്താക്കളുമായ പ്രത്യേക ജാതിയായിരുന്നു ഇവരെന്ന് ജൂലിയസ് പറയുന്നു. അലക്സാണ്ടർ ഭാരതത്തിൽ വന്നപ്പോൾ സന്യാസികളായ പ്രത്യേക വർഗ്ഗക്കാരെക്കുറിച്ച് ഇങ്ങനെതന്നെ എഴുതിയത് ആർക്ക് മറക്കാൻ സാധിക്കും.

ഇനി ഇംഗ്ലീഷ് രാജ്യത്ത് ഇന്ന് അവശേഷിച്ച വൈദികചിഹ്നങ്ങളെക്കുറിച്ചും നഷ്ടശിഷ്ടങ്ങളെക്കുറിച്ചും അല്പമൊന്ന് ചിന്തിക്കുന്നത് പ്രബന്ധം കൂടുതൽ വ്യക്തതയിലേക്ക് നീക്കാൻ സഹായിക്കുമെന്ന് തോന്നുന്നു. ബ്രിട്ടൺ എന്ന നാമത്തിനുപോലും സംസ്കൃതവുമായി ബന്ധമുണ്ട്. ബൃഹത്തായ ദ്വീപുകൾ എന്നർത്ഥം വരുന്ന ബൃഹത് - സ്ഥാൻ എന്നതിൽ നിന്നത്രേ ബ്രിട്ടൺ ഉണ്ടായത്. ബൃഹത്തായ എന്ന അർത്ഥം ഇതിനുണ്ടെങ്കിലും ഈ അർത്ഥം ലുപ്തമായതുകൊണ്ട് , ഇപ്പോൾ ഇതിന്റെ മുമ്പിൽ

വിശേഷണമായ “ഗ്രെയിറ്റ്” എന്ന് ചേർക്കുന്നു. ചരിത്ര ത്തിൽ ഒറ്റപ്പെട്ട ഒരു സംഭവമല്ലിത്. ആര്യജനതതി ഈജ് പ്തിലെത്തിയപ്പോൾ അവിടുത്തെ ഒരു നീലജലാശയം കണ്ട് അതിന് ” നീൽ” എന്ന് നാമകരണം ചെയ്തു.എ ന്നാൽ അർത്ഥാന്തർഗതമായ, ആ നാമത്തിന്റെ സാംഗ ത്യം, ജനങ്ങൾ വിസ്മരിച്ചപ്പോൾ ” നീൽ” എന്നത് സം ജ്ഞാനാമമായി സ്വീകരിക്കുകയും അതിനോട് ” നീല” എന്നർത്ഥം വരുന്ന "Blue" ചേർക്കുകയും ചെയ്തു. അങ്ങനെ പുനരാവൃത്തി ദോഷവും പേറി ആ നദി ഇന്നും ജീവിക്കുന്നു.

**പ്രത്യേകകാര്യങ്ങൾക്ക് മുഹൂർത്തം നോക്കുന്നത് ഹിന്ദുക്കളാണ്. ഈ ആചാരം പ്രാചീന ഇംഗ്ലീഷുകാർക്കിടയിലുണ്ടായിരുന്നു. ഡ്യൂയിഡുകൾ ഇരുപതു വയസ്സു വരെ ബ്രഹ്മചര്യപൂർവ്വം വിദ്യാർത്ഥികളെ പഠിപ്പിക്കുന്നു. ബ്രഹ്മചര്യം വിദ്യാഭ്യാസ ഭാഗമായി ആചരിക്കുന്നത് ഭാരതത്തിൽ മാത്രമായിരുന്നു.**

ഒരു വ്യക്തിയുടെ പിതാവിന്റെ നാമം കൂടി വിളിക്കുന്ന പതിവ് ആദ്യമാണ്. പീറ്റർസൺ, ആന്റേർസൺ തുടങ്ങിയവ ഇത്തരുണത്തിൽ സ്മരിക്കാവുന്നതാണ്. ചില സന്ദർഭങ്ങളിൽ, ഇന്ത്യയിൽ,‘സെൻ’ എന്ന് അവസാനിക്കുന്നതാണ് ഈ സൺ എന്ന് കരുതാവുന്നതാണ്. പ്രാചീനകാലത്ത് ഇംഗ്ലണ്ട് ആര്യക്ഷത്രിയർ വാണുവെന്നതിന്റെ തെളിവുകൾ ധാരാളമുണ്ട്. ഇംഗ്ലീഷിലെ രാജാവ് എന്നർത്ഥം വരുന്ന ” മൊണാക്ക്” (Monarch) എന്ന പദം ” മനുഷ്യർക്കിടയിൽ സൂര്യൻ എന്നർത്ഥം വരുന്ന സംസ്കൃതപദമായ മാനവാർ



ക്കനിൽ നിന്ന് ഉണ്ടായതാണെന്ന് കരുതാവുന്നതാണ്.

ഇംഗ്ലീഷിലെ ഗ് (g) ശബ്ദം ചിലപ്പോൾ "ജ" എന്ന് ഉച്ചരിക്കപ്പെടാറുണ്ടല്ലോ. റീഗൽ (regal) റീജനൽ ( Regional), റീൻ (Reign) റജിമ് (Regime) തുടങ്ങിയ പദങ്ങൾ "രാജൻ" എന്ന സംസ്കൃത പദത്തിൽ നിന്ന് നിഷ്പന്നമായതാണെന്ന് പ്രഥമദൃഷ്ട്യാ തന്നെ ബോധ്യപ്പെടും. ആര്യ സംസ്കാരം ഇവിടെ വ്യാപിച്ചിരുന്നില്ലെങ്കിൽ പിന്നെങ്ങനെ ഈ പദങ്ങൾ ആര്യ മൂലങ്ങളായി? റജിമ് ( Regime) രാജ്യം എന്ന വാക്കിൽ നിന്നല്ലാതെ എവിടെ നിന്നു നിഷ്പന്നമാകും?

സംസ്കൃതത്തിലെ 'രായ' ശബ്ദം രാജാവ് എന്നതിന്റെ പര്യായമാണ്. രായ ബഹദൂർ, റായ്പൂർ എന്നിവിടങ്ങളിൽ ഉപയോഗിച്ചപോലെ തെലുങ്കു ഭാഷയിൽ " രായലു" എന്നാണ് രാജാവിനെ വിളിക്കുന്നത്. വിജയനഗര സാമ്രാജ്യത്തിലെ ചക്രവർത്തിയായ "കൃഷ്ണദേവരാജ്" അറിയപ്പെട്ടിരുന്നത് കൃഷ്ണദേവരായലു എന്നാണല്ലൊ. ഇംഗ്ലീഷിൽ തത്തുല്യമായ അർത്ഥമുള്ള ഒരു പദമാണ്

“റോയൽ”. ഇതും “റായലു” എന്ന വാക്കുമായുള്ള സാദൃശ്യം നോക്കുക.

പത്തുദിശകളെക്കുറിച്ചും അവയ്ക്കധിപന്മാരായ ദേവതകളെക്കുറിച്ചുമുള്ള വിശ്വാസം ഹൈന്ദവമാണ്. പ്രാചീന ഹൈന്ദവാചാരമനുസരിച്ച് കെട്ടിടങ്ങളെയെല്ലാം രാജകീയവും വൈദികവുമായി ബന്ധപ്പെടുത്തുന്നതിന് അഷ്ടകോണുകളാൽ നിർമ്മിച്ച കോട്ടക്കോത്തളങ്ങളാണ് ഉണ്ടായിരുന്നത്. ഈ ദിക്കുകളിലെല്ലാം രാജകീയമായ അധികാരം വ്യാപിപ്പിക്കുന്നുവെന്ന് സൂച്യാർത്ഥം. ഇംഗ്ലീഷുകാരുടെ ദേശീയ പതാകയിലെ ചിഹ്നത്തെക്കുറിച്ച് അവരുടെ കഥനം, ജോർജ്ജ്, പാട്രിക്, ആൻഡ്രൂ തുടങ്ങിയ സന്യാസിമാരെ കുറിക്കുന്ന മൂന്നു കുരിശുകളാണെന്നത്രെ. പക്ഷേ യൂണിയൻ ജാക്കിൽ രണ്ടു കുരിശുമാത്രമേയുള്ളൂ. ശേഷിക്കുന്ന ഒന്ന് ഗുണന (X) ചിഹ്നമാണ്.

സിംഹാസനം എന്ന് രാജാവിന്റെ ഇരിപ്പിടത്തെ ആര്യപാരമ്പര്യം വിളിയ്ക്കുന്നു. ഇംഗ്ലീഷിൽ വേണമെങ്കിൽ Lion Seat എന്നു പറയാം. ആര്യ ക്ഷത്രിയർ തങ്ങളുടെ സിംഹാസനത്തിൽ സിംഹങ്ങളെ കൊത്തിവെയ്ക്കുന്നു. സിംഹത്തെപോലെ ധീരനാണ് ഒരു ക്ഷത്രിയൻ എന്ന സൂചനയത്രെ ഇത്. സിംഹം കാട്ടിലെ രാജാവാണ്. സിംഹഹൃദയമാണ് നാട്ടിലെ രാജാവിന് ആവശ്യം. അതു കൊണ്ടാവാം, നാട്ടിലെ, ഭാരതീയരാജാക്കന്മാർ തങ്ങളുടെ പേരിന്റെ അന്ത്യത്തിൽ ” സിംഹ” എന്ന പ്രത്യയം ചേർത്തത്. ജഗത് സിംഹൻ, മാൻസിംഹൻ തുടങ്ങിയവ ഉദാഹരണം. ഇംഗ്ലണ്ടിലും ഈ സമ്പ്രദായം ഉണ്ടായിരുന്നു. Richard the Lion rearted ഉം Nepoleon തുടങ്ങിയവ ഉ

ദാഹരണങ്ങളെത്രെ. ഇംഗ്ലണ്ടിലെ രാജാക്കന്മാർ കിരീട ധാരണം നടത്തിയിരുന്ന വെസ്റ്റ്മിനിസ്റ്റർ ആബിയിലെ സിംഹാസനത്തിൽ നാലു സിംഹങ്ങൾ സ്വർണ്ണത്തിൽ കൊത്തിവെച്ചിട്ടുണ്ട്. ഈ സിംഹാസനം ബദാം പരിപ്പിന്റെ നിറമുള്ള ശിലാ ഫലകത്തിന്മേൽ ഉറപ്പിച്ച ഒരു തട്ടാണ്. ഡൽഹിയിലും ആഗ്രയിലുമുള്ള കോട്ടകളിലും കൊട്ടാരങ്ങളിലും ഇത്പോലുള്ള കല്ലുകൾ കാണുമ്പോൾ പ്രാചീന ഇംഗ്ലീഷുകാർ വൈദിക പാരമ്പര്യത്തിൽപ്പെട്ട കണ്ണികളാണെന്ന് നിസ്സംശയം പറയാം. കോട്ടക്കൊത്തളങ്ങളുള്ള കൊച്ചു പട്ടണങ്ങളെ ഭാരതത്തിൽ " കോട്ട്" ചേർത്ത് പറയുന്ന സമ്പ്രദായമുണ്ട്. ആഗ്രാക്കോട്ട്, സിദ്ധാക്കോട്ട്, ലാൽക്കോട്ട് തുടങ്ങിയവ ഉദാഹരണം. ഇംഗ്ലണ്ടിലും ഇങ്ങനെ തന്നെ. അവിടെ "ചാൾ കോട്ടും", "നോർത്ത് കോട്ട" തുടങ്ങിയവ ഇന്നും അതേ നാമംതന്നെ വഹിയ്ക്കുന്നു.

ഇംഗ്ലണ്ട് രാജാവായ ഹെന്റ്റി III രാജാവ് യുദ്ധവിജയം നേടിയ ഫ്രാൻസിലെ 'അഗിൻകോട്ട്' തീർത്തും പ്രാചീന ആര്യന്മാരുടെ കേന്ദ്രമായിരുന്നു. അഗ്നികോട്ട് എന്നായിരുന്നു ആ സ്ഥാലനാമം.

പ്രാചീന ആര്യന്മാർ അഗ്നിഹോത്രവും, യജ്ഞവും നടത്തിയിരുന്ന ഇടമായിരിക്കാം ഇത്. ബാലിന്തിൻ അഥവാ ബാലത്തിൽ നാൾ യൂറോപ്പിലാകമാനം ആഗ്നികത്തിയെരിയാറുള്ളത് ഈ പാരമ്പര്യത്തിന്റെ തുടക്കമായിരിക്കാം. 'ബലിദാൻ' എന്ന പദത്തിന്റെ അപഭ്രംശമാകാം ഈ പദം.

ഷോൻബോമി( Schoenbaum) ന്റെ വിഖ്യാത ഗ്രന്ഥ

മായ Shakespeare A Documentary of his life- ൽ മൃഗ മോഷണത്തിന് യുവഷേക്സ്പിയറിനെ വലിച്ചിഴയ്ക്കുന്ന ഒരു സന്ദർഭമുണ്ട്. അതിന്റെ പശ്ചാത്തലമാകട്ടെ, കോട്ടക ളോടു കൂടിയ ' ചാൾക്കോട്ടും'.

ഇന്ത്യൻ നഗരങ്ങൾ അറിയപ്പെടുന്നത് ലങ്കേശ്വർ, ത്രൈ മ്പകേശ്വർ എന്നിങ്ങനെയാണല്ലോ. ഇതേപോലെ ഇംഗ്ല ണ്ടിലും ലങ്കാഷയർ, വാർവികഷയർ എന്നിങ്ങനെയാണ്. സംസ്കൃതത്തിലെ 'ഏശ്വർ' എന്നത് ആധുനിക ആംഗ ലേയ ഭാഷയിൽ 'ഷയർ' എന്നായെന്നും മാത്രം. ഇത് ഇംഗ്ലണ്ടിലെ ശിവപൂജയെക്കുറിച്ച് സൂചന തരുന്നു. ഒരു ദൃഷ്ടാന്തമെന്നോണം അക്കാലത്തെ ഒരു ശിവലിംഗം ഇ ന്നും, റോമിലെ വത്തിക്കാൻ, എട്രൂസ്ക്കാൻ മ്യൂസിയ ത്തിൽ ദർശിക്കാൻ സാധിക്കും.

കൃഷ്ണപുരി, സുദാമ്പുരി, ജഗന്നാഥപുരി തുടങ്ങി യ സ്ഥലനാമങ്ങളിലെ 'പു രി' ശബ്ദത്തിലെ 'പ' കാ രം'ബ' കാരമായതാണ്. 'ബ റി' എന്ന് ഇംഗ്ലീഷ് സ്ഥല നാമങ്ങളിലെ പ്രത്യയം. താ യ്ലന്റിലെ ചില സ്ഥല ങ്ങൾ ഉദാഹരണമായെടു ക്കാം. ഇവിടെ മോൾബറി, രാജ്ബറി തുടങ്ങിയ സ്ഥ ലങ്ങളുണ്ട്. ഈ നാമങ്ങൾ സംസ്കൃത അപഭ്രംശങ്ങ ളാണെന്നത് അവിതർക്കി



▲കാൾ വില്യം ഫ്രെഡറിക് സ്ലേഗൽ

തമാണ്. ഇംഗ്ലണ്ടിലെ ഒരു സ്ഥലമാണ് കിങ്സ്റ്റൺ. സ്റ്റൺ എന്നത് സ്ഥൽ എന്നതിന്റെ വികൃത രൂപമത്രേ. ഈ സ്ഥലത്തിന്റെ ഭാഷാന്തരീകരണം രാജസ്ഥാൻ എന്നത്രേ.

ഇംഗ്ലണ്ടിലെ പ്രശസ്തമായ ഒരു നദിയത്രെ തെമ്സ്( Thames എന്നതിന്റെ ഉച്ചാരണം( temz) എന്നാണെന്ന് The Comcise Oxford Dictionary Seventh Edition 1988 പറയുന്നു.) ചെളിയും മഞ്ഞും കൊണ്ട് ഈ നദി തീർത്തും ഇരുണ്ടിരിക്കുന്ന ഒന്നാണ്. ഈ പേര് സംസ്കൃതമായ തമസ്സിൽ നിന്ന് ഉണ്ടായതാണ്. പേരിനെ അന്വർത്ഥമാക്കുന്നതാണ് നദിയുടെ സ്വഭാവവും. രാമായണത്തിൽ തമസാ നദിയെക്കുറിച്ച് സൂചനയുണ്ട്. ബ്രിട്ടനിലെ മറ്റൊരു നദിയായ 'അമ്പർ' ന് ആ നാമം ലഭിച്ചത് സംസ്കൃതത്തിലെ ജലമെന്ന് അർത്ഥമുള്ള അംഭാസ് എന്നതിൽ നിന്നാണെന്ന് Oxford Dictionary of place names and proper names തന്നെ പറയുന്നു. പ്രാചീന കാലത്ത് ഇംഗ്ലണ്ടിൽ സംസ്കൃത സംവാദികളായ ആര്യന്മാരില്ലായിരുന്നെങ്കിൽ പിന്നെങ്ങനെ ബ്രിട്ടനിലെ സ്ഥലനാമങ്ങളും നദീ നാമങ്ങളും തീർത്തും സംസ്കൃതമായി?

**ബ്രിട്ടൺ എന്ന നാമത്തിനുപോലും സംസ്കൃതവുമായി ബന്ധമുണ്ട്. ബൃഹത്തായ ദ്വീപുകൾ എന്നർത്ഥം വരുന്ന ബൃഹത് - സ്ഥാൻ എന്നതിൽ നിന്നത്രേ ബ്രിട്ടൺ ഉണ്ടായത്. ബൃഹത്തായ എന്ന അർത്ഥം ഇതിനുണ്ടെങ്കിലും ഈ അർത്ഥം ലുപ്തമായതുകൊണ്ട് , ഇപ്പോൾ ഇതിന്റെ മുമ്പിൽ വിശേഷണമായ "ഗ്രെയിറ്റ്" എന്ന് ചേർക്കുന്നു.**

ലണ്ടനിലെ പ്രശസ്തമായ ഒരിടമാണ് 'രാമ്സ്ഗെയിറ്റ്.' ഭാരതത്തിൽ ' രാമദ്വാർ' എന്ന സ്ഥലങ്ങൾ ധാരാളമുണ്ട്. രാമ്ഫോർസ് എന്ന മറ്റൊരു സ്ഥലവും ഇംഗ്ലണ്ടിലുണ്ട്. ശ്രീരാമനെക്കുറിച്ചും രാമസംസ്ക്കാരത്തെക്കുറിച്ചും നന്നേ അറിവുള്ളവരായിരുന്നു പ്രാചീന ഇംഗ്ലീഷുകാർ എന്നത് വ്യക്തം.

തിരുവസ്ത്രം സൂക്ഷിക്കുന്ന പള്ളിയിലെ മുറിയെ വെസ്ട്രിയെന്നു വിളിക്കുന്നു. ഇത് വസ്ത്രം എന്ന വാക്കിൽ നിന്ന് ഉണ്ടായതാകാം. ബൈബിളിലെ ത്രികോണമിതിയും, ജ്യാമിതീയ രൂപവും, ദന്തശാസ്ത്രവും, ജരകാല ശാസ്ത്രവുമെല്ലാം സംസ്കൃതമായെങ്കിൽ അതിന്നു പിന്നിൽ സംസ്കൃത വിദ്യാഭ്യാസ രീതിയുണ്ടായിരുന്നുവെന്ന് കരുതാം. ഡസിമൽ സംസ്കൃതത്തിലെ ദശാംശമത്രെ. അത്യാശ്ചര്യകരമെന്നു പറയട്ടെ ഇന്നും ഈ സാമ്പ്രദായിക നാമങ്ങൾ ഇംഗ്ലണ്ടിലുണ്ട്. മൂന്ന് സർവ്വകലാശാല ബിരുദങ്ങളുള്ളതിൽ ആദ്യത്തേത് ബാച്ചലർ ( Batchelor) ആണ്.

പാശ്ചാത്യലോകത്ത് വിവാഹ കർമ്മവും വിദ്യാഭ്യാസ ബിരുദവും തമ്മിൽ ഇന്ന് ബന്ധമൊന്നുമില്ല. ബിരുദധാരിക്ക് ഇംഗ്ലീഷിൽ ' ബ്രഹ്മചാരി ' എന്നർത്ഥം വരുന്ന Batchelor എന്ന് വിളിക്കുന്നു. വിദ്യ അഭ്യസിക്കുന്നവരെ ഭാരതത്തിൽ ബ്രഹ്മചാരി എന്നാണ് വിളിച്ചിരുന്നത്.' ഈ വിദ്യാഭ്യാസരീതി ആവിഷ്കരിച്ച ഒരേ ഒരു കൂട്ടരെ ലോകത്തുള്ളൂ അത് വൈദികരാണ്. ഇതിൽ നിന്ന് നമുക്ക് ഊഹിക്കാവുന്നത് പ്രാചീന ഇംഗ്ലണ്ടിൽ വൈദിക വിദ്യാഭ്യാസ രീതി ഉണ്ടായിരുന്നുവെന്നാണ്.

പ്രാചീനകാലത്ത് ഇംഗ്ലണ്ടിലും യൂറോപ്പിലാകമാനവും രാമ-കൃഷ്ണ സമ്പ്രദായങ്ങൾ നിലനിന്നിരുന്നുവെന്നതിന്റെ തെളിവാണ് രാമ്സ് ഗെയിറ്റും, രാമ്ഫോർഡും മറ്റും. ഗ്രീസിലെ കൊറിന്ത് മ്യൂസിയത്തിൽ ഒരു മരച്ചുവട്ടിൽ പുല്ലാങ്കുഴലൂതുന്ന ഗോപാലകൃഷ്ണന്റെ ഒരു ചിത്രം ( പ്രാചീനകാലത്തെ) സൂക്ഷിച്ചിട്ടുള്ളത് ഇതിന്റെ തെളിവത്രേ.

കന്യാസ്ത്രീകളുടെ ഇടയിലുള്ള ചാരബുധവാരം( Ashwednesday) കൃസ്തുവും ശിഷ്യരും ഭസ്മലേപനം നടത്തിയിരുന്നുവെന്ന് തെളിയിക്കുന്നു. ഈ സമ്പ്രദായം ഹൈന്ദവമാണ്. മ്യൂസിയങ്ങളിൽ സൂക്ഷിച്ചിട്ടുള്ള അക്കാലത്തെ ജനങ്ങളുടെ പ്രതിമകളിലും ചിത്രങ്ങളിലും നെറ്റിയിൽ ഭസ്മലേപനം ചെയ്തതായി കാണാം. ഈ ഭ്സമലേപനം ഹിന്ദുക്കൾക്കിടയിൽ ഇന്നും പ്രചലിതമാണല്ലോ.

മൂർത്തങ്ങളും വ്യക്തങ്ങളുമായ സൂചനാ പരമ്പരതന്നെ വിടർത്തിയിട്ടിരിക്കുന്ന ബ്രിട്ടന്റെ ഹൈന്ദവ പാരമ്പര്യം ഒരുപക്ഷേ അന്ധന്മാർ കണ്ടില്ലെന്നു വരാം. അന്ധന്മാരാണെന്നു നടിക്കുന്നവരെ അതു കാട്ടുക തീർത്തും അസാധ്യമാണ്. വേദങ്ങളിൽ ദേശമെന്നത് വിശാലമായ അർത്ഥത്തിലാണ് പ്രയോഗിച്ചിട്ടുള്ളത്. സമസ്തലോകവും അതിൽ അന്തർഗതമാകുന്നു. ഇവിടെ ഏറ്റവും യോജിച്ച ഒരു ഉദ്ധരണിചേർത്ത് ഞാനീ ലേഖനം അവസാനിപ്പിക്കട്ടെ - 'ഭൂമിശാസ്ത്രപരമായ കാഴ്ചപ്പാടിൽ ഭാരതം ആസേതുഹിമാചലം മാത്രമല്ല ധ്രുവപര്യന്തം വ്യാപിച്ച ലോകമാണ്. ഭാരതീയ സാഹിത്യത്തിൽ ഹിമാചലം ഉത്തര ധ്രുവവും സേതു ദക്ഷിണ ധ്രുവവുമാണ്. ഇവയ്ക്കിടയിൽ മനുഷ്യൻ വസിക്കുന്നു. ഇവിടെ ഒരു സർവ്വഭൗമ ചക്രവർ

ത്തി രാജ്യം ഉണ്ടായിരുന്നു. അതിനി ഉണ്ടാവുകയും ചെയ്യും. അതിപ്പോഴുമുണ്ട്.(ആചാര്യ നരേന്ദ്ര- ഭൂഷൺ- ആത്മവിദ്യ- 1993 ഡിസംബർ)

ഈ ശുഭാപ്തി വിശ്വാസത്തിനുവേണ്ടി നാം പരിശ്രമിക്കണം. വർത്തമാന പ്രതിബദ്ധത ഇല്ലാത്ത പറച്ചിൽ ശുഷ്കവും ജഡവുമാണ്. ചരിത്രം ജഡമല്ല. അത് ഭൂതകാലത്തെ വർത്തമാനത്തിലേക്ക് ആവാഹിക്കാനുള്ള മന്ത്രമാണ്. അതിമനോജ്ഞമായ ആ ഭൂതകാലം ഒരിയ്ക്കൽ കൂടി നമ്മിൽ പുനരാഗമിയ്ക്കുമാറാകട്ടെ. അതിന്നായി യുവതലമുറ ഇറങ്ങിത്തിരിയ്ക്കട്ടെ. അപ്പോൾ മാത്രമേ നമ്മുടെ പ്രവൃത്തി ആർഷകമാകൂ.

●

---

*അവലംബം*

1 Oxford Dictionary

2 Great Britan was Hinduland - Sri.P.N.oak

3 The Celtic Druids by Godfrey Higgins.

4 Encyclopaedia Briranica

5 lectures on the Nature Science- Baron Curier.

6 Marx - Engles Selected works

7 Historians History of the world

8 Celtic religion by.Prof Edward Anwyell.

9 മനുസ്മൃതി, കഠോപനിഷത്ത്, യോഗദർശനം തുടങ്ങിയവ

10 Celtic Literature-E.Anvyll

11 Oxford Dictionary of Plaxe names and proper names

12 ശ്രീ. ആചാര്യ നരേന്ദ്രഭൂഷൺജിയുടെ- ഭാരതീയസാഹിത്യവും ദേശീയതയും എന്ന ലേഖനം.

# പുസ്തകങ്ങൾ

- സരസ്വതീപ്രസാദം
- ഹിന്ദു: മതം, സംസ്ക്കാരം
- മനുഷ്യനെ തിന്നുന്ന കോഴി
- വേദങ്ങളിലൂടെ ഹിന്ദുധർമ്മപഠനം
- ശാസ്ത്രചിന്തയിലെ ഈശ്വരൻ
- വിമാനശാസ്ത്രം വേദങ്ങളിൽ
- ആധുനിക ജ്യോതിശ്ശാസ്ത്രത്തിലെ വേദപ്പഴമ
- പവിത്ര മംഗല്യ ഹോമം
- മേക്സ്മുള്ളർ: സത്യവും മിഥ്യയും
- വേദത്തിലെ നിഗൂഢരഹസ്യം
- ഭാരതചരിത്രത്തിലെ അജ്ഞാതമുഖങ്ങൾ

കോപ്പികൾക്ക് ബന്ധപ്പെടുക

**കെ വി ആർ എഫ് പബ്ലിക്കേഷൻ**

17/308, ശ്രീകണ്ഠേശ്വരം റോഡ്, കോഴിക്കോട് - 673 001,
ഫോൺ: 0495 - 2723181